പുസ്തകം ൧ ലക്കം ൨

൲൦൬൮-ാം ൲൮൯൨ മീനം ൩൦ ൹

മലകര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കൃതിശി

ങ്കലല്ലാതെ പുകഴ്ച ചെല്ലാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

സംഗതിവിവരം.

പുസ്തകം ൨ ൧൦൮൨ മേടം ലക്കം ൩

# മലങ്കര



# ഇടവകപത്രിക



മംഗളം

ഈരേഴുലോകൈക ബേത്ലേമിതെന്ന നഗരേ ഗോശാലയിൽ ജാതനാ
യ്ലോകർക്കുള്ള വായ്പാപമഖിലം പോക്കീടുവാനാസ്ഥയാ
മാലോകരെല്ലാരു കഷ്ടമേറ്റുമരണം പ്രാപിച്ചുയിർത്താപ്പുന
സ്സ്വർല്ലോകത്തിലമർന്ന യേശുമിശിഹാ കാൽത്താരു കൂപ്പുന്നു ഞാൻ

വി. കെ. കൊ

---

മലങ്കര യാക്കോബായ സുറിയാനി അസോസെഷ്യൻ
കമ്മട്ടി പ്രസിഡെണ്ടായ മാർ ദിവന്നാസ്യോസു
മെത്രാപ്പോലീത്തായിൽ നിന്നു.

മുദ്ര.

ടി. അസോസിയേഷ്യൻ മാനേജിങ്ങ് കമ്മട്ടിക്കാർക്ക്

കഴിഞ്ഞ വൃശ്ചിക മാസത്തിൽ സിമ്മിനാരിയിൽ കൂടിയ മീറ്റിങ്ങിലെ നിശ്ചയപ്രകാരം ഒരു വരുന്ന മെടമാസം ൧൨-ാം നു തിങ്കളാഴ്ചയും അടുത്ത ൩-ദിവസങ്ങളിലും കോട്ടയത്തു സിമ്മനാരിയിൽ വച്ചു മാനേജിങ്ങ് കമ്മട്ടിക്കാരുടെ ഒരു യോഗം കൂടുന്നതിനു ഉറച്ചിരിക്കുന്നതും ആ യോഗത്തിൽ തീരുമാനിക്കേണ്ട സംഗതികൾ താഴെ ചേർത്തിരിക്കുന്നതും ആകുന്നു.

൧. വിശുദ്ധ പാത്രിയർക്കീസു ബാവാ തിരുമനസ്സിൽ നിന്നു വന്നിട്ടുള്ള കല്പന വായിച്ചു അതിന്നു മറുപടി തയ്യാറാക്കുന്നതിനു.

൨. ൧൦൭൧-ാമാണ്ടു മുതൽ കൊട്ടയത്തു സിമ്മനാരിയുടെ വരവു ചിലവിന്റെ കണക്കുകെട്ടു തീർക്കുന്നതിനു.

൩. അസോസിയെഷ്യൻ കടച്ചീട്ടെഴുതിട്ടുള്ളവരുടെ പലിശയും മുതലും പിരിച്ചു അതുകൊണ്ടു നടത്തേണ്ട സംഗതികൾ വ്യവസ്ഥപ്പെടുത്തുന്നതിനു.

൪. നമ്മുടെ സഭാഭരണത്തിന്നാവശ്യപ്പെട്ട മാറ്റങ്ങളെ ആലോചിച്ചുറയ്ക്കുന്നതിനു.

ആകയാൽ ഇതിലേക്കു വരുന്ന മെടമാസം ൧൨-ാം നു പകൽ ൧൦ മണിക്കു കൊട്ടയത്തു സിമ്മനാരിയിൽ എത്തുകയും വേണം.

സവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാവ ൎദ്ധിച്ചിരിക്കുമാറാകട്ടെ-

എന്ന ൧൦൬൮ കുംഭമാസം ൨൭-ാം൹-
കൊച്ചീകൊട്ടപ്പള്ളിയിൽനിന്നു- (ഒപ്പു)

## പ്രത്യേകപരസ്യം

[നമ്പ്ര · ൩൦]

### മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ മെത്രാപ്പൊലീത്തായിൽ നിന്നു-

നമ്മുടെ സുറിയാനി സത്യവിശ്വാസ സഭയിലെ നമസ്കാരപുസ്തകങ്ങൾ പരിഷ്കരിച്ചു മലയാളഭാഷയിൽ സിമ്മനാരിവക മാർ തോമ്മാസ് അച്ചുക്കൂട്ടത്തിൽ അച്ചടിപ്പിച്ചു സത്യവിശ്വാസികളുടെ ആവശ്യത്തിന്നായി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതിനാൽ ഇതിന്നുമുമ്പു അന്യ അച്ചുകൂട്ടങ്ങളിൽ അച്ചടിച്ചിട്ടുള്ള പുസ്തകങ്ങളെ റദ്ദാക്കിയിരിക്കുന്നതായി ൧൨-ാം നമ്പ്ര ൩-ാം ലക്കംപത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതുപൊലെ സിമ്മനാരിയിൽനിന്നു പ്രസിദ്ധപ്പെടുത്തുന്ന നമസ്കാരപുസ്തകങ്ങൾ മാത്രമെ വാങ്ങി ഉപകരിക്കാവു എന്ന നമ്മുടെ സത്യവിശ്വാസ സഭയിൽ ഉൾപ്പെട്ട എല്ലാവരെയും ഇതിനാൽ തിര്യപ്പെടുത്തിയിരിക്കുന്നു.

എന്ന ൧൦൬൮ മകരം ൨൫-ാം൹-
കോട്ടയത്ത സിമ്മനാരിയിൽനിന്നും-

മലങ്കരഇടവകപ്പത്രിക ൧൨-ാംലക്കംവരെ കഴിഞ്ഞിട്ടും പത്രവരി അടയ്ക്കാത്തവർ രസിതു കൊണ്ടുവരുന്ന ആൾവശമൊ തപാൽ മണിഓർഡരായൊ പത്രവരി ഇനി എങ്കിലും താമസത്തിനിടവരുത്താതെ അയച്ചുതരുവാറാകണം. എന്ന പി. ജെ. ഇട്ടൂപ്പ മാനേജർ.

## പരസ്യം

മലങ്കരഇടവകപ്പത്രിക ൧-ാംപുസ്തകം ൩-ാംലക്കം ൧൨-ാം നമ്പ്രിൽ എ- പെ. പെ- ബ- മലങ്കരഇടവകയുടെ മാർദീവന്നാസ്യോസുമെത്രാപ്പോലീത്താ തിരുമനസുകൊണ്ടു പ്രസിദ്ധപ്പെടുത്തിയിരുന്ന പരസ്യത്തിന്നുവിപരീതമായി ചിലപുസ്തക കച്ചവടക്കാരു നമസ്കാരപുസ്തകങ്ങൾ വിററുവരുന്നതായി അറിയുന്നു. എന്നാൽ ഇനി അങ്ങനെ അന്യ അച്ചുക്കൂട്ടങ്ങളിൽ ന്യായരഹിതമായി അടിച്ചിട്ടുള്ള പുസ്തകങ്ങളെ എതു കച്ചവടക്കാരിൽവച്ചു കണ്ടുപിടിക്കുന്നുവെങ്കിലൊ അവരുടെ പേരിൽ ക്രിമിനാലായി അന്യായം കൊടുത്തു ശിക്ഷിപ്പിക്കുന്നതുകൂടാതെ നഷ്ടത്തിന്നു സിവിൽ വ്യവഹാരവും കൊടുക്കുന്നതാകുന്നു എന്നു തിര്യപ്പെടുത്തിയിരിക്കുന്നു.

എന്ന മാനേജർ-

## മാർദീവന്നാസ്യോസ സിമ്മനാരി

ഈ പള്ളിക്കൂടം മെടമാസം ൩൦-ാം നു-ക്കു മുമ്പു ഓട്ടുമേച്ചിൽ കഴിക്കേണ്ടുതു അത്യാവശ്യവും ആയതു ചെയ്യിട്ടില്ലാത്തപക്ഷം ഇപ്പോൾ കെട്ടിയിരിക്കുന്ന പ്രകാരം പനമ്പയാല കൊണ്ടുതന്നെ വീണ്ടും കെട്ടുന്നതായിരുന്നാൽ ആ വകക്കു ൨൦൦ ചില്വാനം രൂപാ വരെ ചിലവു ചെയ്യേണ്ടതും ഉടനെ മംഗലപ്പുറം ഓടമേച്ചിൽ കഴിക്കുന്ന വകക്കു ആകപ്പാടെ ൭൦൦ രൂപായിൽ അധികരിക്കുന്നതല്ലാത്തതും പനയോലമേച്ചിൽ വകക്കു ചിലവു ചെല്ലുന്ന സംഖ്യ കഴിച്ചാൽ ൩൦൦ രൂപാ മാത്രമെ വേണ്ടിവരുന്നതു കൂടാതെ ഇപ്പോൾതന്നെ സയൻസ് പഠിപ്പിക്കുന്നതിലേക്കു ബൊമ്പായിൽനിന്നു വരുത്തിട്ടുള്ള യന്ത്രങ്ങൾക്കും പുസ്തകങ്ങൾക്കും മറ്റുമായി ൩൦൦ ചില്വാനം രൂപാ ഉടനെ കൊടുക്കേണ്ടതും മാനെജിങ്ങ കമ്മട്ടി സ്ഥിരപ്പെട്ടതിൻ പ്രകാരം പള്ളികൾക്കു നിശ്ചയിച്ചിട്ടുള്ള ആയിരത്തി നാല്പതി ചില്വാനം രൂപാ ആകെ ഉള്ളതിൽനിന്നു നാല്പതി ചില്വാനം രൂപാ മാത്രമെ പള്ളികളിൽനിന്ന ഇന്നെവരെ പിരിഞ്ഞു കമ്മട്ടിക്കാൎക്കു കിട്ടിയിട്ടുള്ളു എന്ന പശ്ചാത്താപത്തൊടു കൂടി പറയെണ്ടിയിരിക്കുന്നതും ഇടവക മെത്രാപ്പൊലീത്തന്മാരായ തിരുമെനികൾ ഇതിലെക്കു ദൃഷ്ടിവച്ചിരുന്നു എങ്കിൽ ഇതിനു മുമ്പുതന്നെ ഈ വകസംഖ്യകൾ പിരിഞ്ഞുവരുമായിരുന്നു.

പള്ളിക്കൂടകമ്മട്ടിക്കാൎക്കു കെട്ടുന്നതിനു ഒരു പ്രയാസവും ഉണ്ടാകുന്നതല്ലാത്തതും പള്ളിക്കൂടകമ്മട്ടിക്കാരുടെ പ്രത്യേകമായ അന്വേഷണപ്രകാരം നടത്തിവരുന്നതല്ലാതെ ഇതിനു ദ്രവ്യസഹായം ചെയ്തിട്ടുള്ളവർ നന്നാ ചുരുക്കമെന്നുമാത്രമെ പറവാൻ പാടുള്ളുതും ഇത്രവല്ലരെ ജനസമുദായത്തിന്റെ പൊതുഗുണത്തിനും യശസ്സിനും വെണ്ടി, സ്ഥാപിക്കപ്പെട്ടതായ ഈ പള്ളിക്കൂടത്തിലെക്കു ദ്രവ്യസഹായം ചെയ്വാൻ നല്ലമനസ്സോടെ വിചാരിക്കുന്നു എങ്കിൽ അമ്പതിനായിരം രൂപയിൽകുറയാതെയുള്ള സംഖ്യ പിരിയുന്നതിനു. സുറിയാനിക്കാരായ ഈ ജനത്തെ ദൈവം അനുഗ്രഹിച്ചിരിക്കുന്നതായ ഈ കാലത്ത ഒരു പ്രയാസവും ഇല്ലന്നുള്ളതു സ്പഷ്ടമാകുന്നു എന്നു എവൎക്കും അറിയാവുന്നതും. ഇതെവരെ പിരിഞ്ഞിട്ടുള്ള സംഖ്യകൾ പ്രസിദ്ധപ്പെടുത്താതെ ഇരുന്നിട്ടുള്ളത പിരിഞ്ഞിട്ടുള്ള സംഖ്യകളുടെ തുക കുറവുകൊണ്ടാകുന്നു എന്നും കൂടി മനസ്താപത്തോടെ പറയെണ്ടിയിരിക്കുന്നതും അതിനാൽ ഇനി എങ്കിലും എല്ലാവരെയും ദൈവം അനുഗ്രഹിച്ചപ്രകാരം നല്ലമനസ്സോടെ അവരവരാൽ കഴിയുന്നതായ ദ്രവ്യസഹായ സംഖ്യകൾ അയച്ചുതരുന്നതിനെ കൈപ്പറ്റുന്നതിനു കമ്മട്ടിക്കാർ സന്തൊഷപൂൎവ്വം കാത്തിരിക്കുന്നു.

## നൊട്ടീസ.

മാർദീവന്നാസ്യോസ സിമ്മനാരി പൊയമാൎച്ചമാസം ൨൩-ാം നു-മുതൽ ൬ ആഴ്ചത്തെ അവധിക്കു പൂട്ടിയിരിക്കുന്നതും ഇപ്പോൾ റജിസ്തരിൽ ൨൦൦ ൽ ചില്വാനം കുട്ടികൾവരെ ചേൎന്നിട്ടുള്ളതുമാകുന്നു.

## നൊട്ടീസ്സ

അന്ത്യോഖ്യായുടെ ശ്ലീഹാമുഖ്യസിംഹാസനത്തിന്മേൽ കരേറ്റപ്പെട്ടിരിക്കുന്ന മൂന്നാമത്തെ പത്രോസ എന്ന തിരുനാമമുള്ള വിശുദ്ധമുള്ള മൊറാൻ മാർ ഇഗ്നാത്യോസ പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ട കല്പിച്ച മലങ്കരെ സഭെക്ക അയച്ചിട്ടുള്ളതും കുക്കുമാദറായിലുള്ള പ്രസിദ്ധപ്പെട്ട അച്ചുക്കൂട്ടത്തിൽ അച്ചടിക്കപ്പെട്ടതുമായ പ്രസംഗത്തിന്റെ തർജ്ജമ. മഞ്ഞാമ്മാസ അച്ചുക്കൂട്ടത്തിൽ അച്ചടിക്കപ്പെട്ടതു. ആവശ്യപ്പെടുന്നവൎക്ക വിലക്കു കൊടുപ്പാൻ തയ്യാറായിരിക്കുന്ന-

എത്രയും പെ. പെ. ബ. മലങ്കര ഇടവകയുടെ മാർദിവന്നാസ്യോസ മെത്രാപ്പൊലിത്താ തിരുമനസ്സു കൊണ്ട- ഇപ്പോൾ ചക്കരക്കടവപള്ളിയിൽ എഴുന്നെള്ളിയിരിക്കുന്നതും- കഷ്ടാനുഭവആഴ്ച്ചമുഴുവനു അവിടെതാമസിക്കുന്നതും- മെടം ൯൹-യൊടു കൂടി. കൊട്ടയത്തുസെമ്മനിരിയിൽ എഴുന്നെള്ളുന്നതുമാകുന്ന-

എ. പെ- പെ. ബ- കൊട്ടയം. അങ്കമാലിഇടവകയുടെ മാർഅത്താനാസ്യോസ മെത്രാപ്പൊലീത്താതിരുമനസ്സുകൊണ്ട പുതുപ്പള്ളിപള്ളിയിലും. കണ്ടനാട ഇടവകയുടെ എ, പെ. പെ- ബ. മാർഇവാന്യോസ മെത്രാപൊലിത്താ തിരുമനസ്സുകൊണ്ടു കടമറ്റത്തു പള്ളിയിലും നിരണം. തുമ്പൺ. ഇടവകളുടെ. എ. പെ. പെ, ബ- മാർഗ്രീഗോറിയൊസമെത്രാപ്പൊലിത്താ തിരുമനസ്സുകൊണ്ടു. കല്ലൂച്ചേരപ്പള്ളിയിലും-കഷ്ടാനുഭവ ആഴ്ച്ചകാലായായി എഴുന്നെള്ളി താമസിച്ചുവരുന്ന.

അങ്കമാലികൊട്ടയം ഇടവകളുടെ എ. പെ. പെ- ബ. മാർഅത്താനാസ്യോസമെത്രാപ്പൊലിത്താ തിരുമനസിലെ കൊട്ടയം ഇടവകയുടെ ജനറാൾവിഗാരിയായി- ബഃ ഉപ്പൂട്ടിൽ യാക്കൊബകത്തനാർ അവർകളെയും. ആലോചനക്കാരരായി രാ. കൊട്ടയത്ത കൊച്ചുപുരക്കൽ അയിപ്പു കൊച്ചയിപ്പു മുതൽ പിടികാരൻ അവർകളെയും. രാ. പുതുപ്പള്ളിൽ കരവട്ട കുഞ്ഞവൎക്കി അവർകളെയും രാ. കുമരകം തുണ്ടത്തിൽ അബ്രാഹം അവർകളെയും രാ. വെള്ളിയനാട്ടു പുത്തൻപുരയിൽ വാഴയിൽകുഞ്ഞു അവർകളെയും അസൊസെഷ്യൻ മാനജിങ്ങ് കമ്മട്ടിയുടെ നിശ്ചയപ്രകാരം കമ്മട്ടികൂടി നിയമിച്ചിട്ടുള്ളതായി അറിയുന്നതിൽ വളരെ സന്തൊഷിക്കുന്ന.

കോട്ടയത്ത മാർദിവന്നാസ്യോസ സിമ്മനാരിവകക്ക. ആരെങ്കിലും ദ്രവ്യസഹായം ചെയ്യുന്നതിനെ കൈയ്യേറ്റുന്നതിന്ന. കമ്മട്ടിക്കാർ സന്തൊഷപൂൎവ്വം കാത്തിരിക്കുന്ന.

മലങ്കരയാക്കൊബായാ സുറിയാനി അസൊസിയെഷ്യൻ കമ്മട്ടി ...രംസംഘത്തിന്റെ മെനെജിങ്ങകമ്മട്ടി മെടമാസം. ൧൨- ൧൩- ൧൪ ...-കളിൽ കൊട്ടയത്തു സിമ്മനാരിയിൽവച്ചു കൂടത്തക്കവണ്ണം. നിശ്ചയ...ച്ച നൊട്ടീസു മെമ്പ്രന്മാൎക്ക അയച്ചിട്ടുള്ളതാകുന്ന.

## സിമ്മനാരിസ്വത്തുക്കളും മുതൽ അപഹരണവും

„സഭാതാരകയിൽ„ ള- വ- ള- ശ്രീ മാർ ദീവന്നാസ്യോസമെത്രാപ്പൊലിത്താ അവർകളുടെ മെൽ മുതൽ അപഹരണം എന്നൊരു ചാൎജ്ജ ആരൊപിച്ചിരുന്ന താൻസമാധാനമായി കഴിഞ്ഞ ഇടവകപത്രികയിൽ ചെത്തിരുന്നചെട്ട്യാങ്ങൾ മതിയായിട്ടില്ലത്തതിനാൽ വിവരമായ സമാധാനം പറയണമെന്ന ചിലസ്നെഹിതന്മാർ ആവശ്യപ്പെട്ടിരിക്കുന്നു. അതിനാൽ തൎക്കത്തിനു ഹേതുവാകുന്ന വാദങ്ങളിൽ നിന്നു ഒഴിഞ്ഞിരിക്കണമെന്നുള്ള ആഗ്രഹത്തെ വിട്ടുകളയാതെ അല്പം ചിലവിവരണങ്ങൾ പറയാതിരിപ്പാൻ പാടില്ലന്നുവന്നിരിക്കുന്നു-

താരകാലേഖകൻ സി. സി. മുമ്പിലത്തെ സിമ്മനാരിട്രസ്റ്റികളെ നീതീകരിക്കയും മാർദിവന്നാസ്യോസമെത്രാപ്പൊലീത്താ അവർകളെ അപഹാരിയാക്കുകയും ചെയ്യിരിക്കയാണല്ലൊ. അതിനാൽ മുൻട്രസ്റ്റികളുടെകാലത്തു സിമ്മനാരി സ്വത്തുകൾ ഏതുസ്ഥിതിയിൽ ഇരുന്നിരുന്നു എന്നും ഇപ്പൊൾ എങ്ങിനെയിരിക്കുന്നു എന്നും ഈ ലെഖനം ചുരുക്കത്തിൽ പറഞ്ഞുകൊള്ളുന്നു. ഇതിനിടയിൽ ലെഖകൻ മുൻട്രസ്റ്റിയായിരുന്ന ചാണ്ടപ്പിള്ളകത്തനാർ എന്നപെരിന്റെ ആദ്യക്ഷരങ്ങളായ സി. സി- എന്നപെർധരിച്ചിരിക്കുന്നതുകൊണ്ടു ഒരുവെള എഴുത്തുകാരൻ ആ മനുഷ്യൻതന്നെ ആയിരിക്കാമെന്നു സംശയിപ്പാൻ അവകാശമുണ്ടെന്നും ആ ആൾതന്നെ ആയിരുന്നാൽ അദ്ദെഹത്തിന്റെ ലെഖനം ഒരു ആത്മപ്രശംസയായി വരാമെന്നും കൂടെപറഞ്ഞുകൊള്ളട്ടെ-

സിമ്മനാരിയുടെ പൂൎവ്വസ്വത്തുകൾ ൧൦൧൨ മാണ്ടിടയ്ക്കുവിററുപോയ്യുനീക്കിപ്രധാനട്രസ്റ്റിയായികഴിഞ്ഞുപോയ മാർഅത്താനാസ്യോസമെത്രാപ്പൊലിത്താ അവർകളുടെ കൈവശംവന്ന മുതലുകൾ എന്തെന്നാൽ.

൧- ഗവമ്മെണ്ടിൽ വട്ടിയ്ക്കിട്ടിരിക്കുന്നപൂവരാഹൻ ൩൦൦൦-

൨- ടി- യുടെ പലിശയായിരൊക്കം കിട്ടിയത്രുപാ ൩൩൦൦൦-

൩- മാർതൊമ്മാമെത്രാന്മാരുടെ വകയായി കടമററത്തെനിലം ൧൪൦ പറ-

൪- സിമ്മനാരി പണയാവകാശമുണ്ടായിരുന്ന കൊട്ടയംകിളിരൂർചെരിക്കൽ ഉൾപ്പെട്ടനിലം ൩൦൦ൽ ചിലാനപറയും പുരയിടങ്ങൾ അഞ്ചും

൫- സിമ്മനാരിയും അതിരിക്കുന്നസ്ഥലവും അതോടുചേൎന്ന കുറെ നിലങ്ങളും. ഇവയായിരുന്നു-

ഇനിം ഈ വസ്തുക്കളെ മഴ്പ്പാടുകാർ എന്നുപറയുന്ന ട്രസ്റ്റികൾ ഏതുസ്ഥിതിയിൽ ആക്കിയിരിക്കുന്നു എന്നു കൂടെപറയട്ടെ-

൩- ൨ാം നമ്പ്രനിലം ൧൪൦ പറയും വിററുവിലവാങ്ങി- ആ പണം ചിലവുചെയ്യുതു എന്തിനെന്നു കണക്കില്ല അച്ചടിച്ചു തിരട്ടുപള്ളികൾക്കു അയക്കുക പതിവുണ്ടെന്നു പറഞ്ഞ നമ്മുടെതാരകലേഖകൻ ഇതിന്റെ തിരട്ടു ഒന്നു കാണിക്കട്ടെ-

൪ ൨ാം നമ്പ്രവസ്തുക്കൾ ജന്മിക്കു ഒഴിഞ്ഞു അൎത്ഥം വാറി- ആ മുതൽ

ചിലവു ചെയ്തതിന്റെ തിരട്ടും കണ്ടാൽ കൊള്ളാം-

൭ാംനമ്പ്രിൽ ഉൾപ്പെട്ട കുളകാട നിലം വിററുപണം വാങ്ങി അ
തിന്റെ ചിലവു തിരട്ടും ഉണ്ടെങ്കിൽ സി. സി. എടുക്കട്ടെ-

ഇനി ൨-ാംനമ്പ്ര൩൩൦൦൦ രൂപായുടെവിവരം പറയുന്നു- ഇവയി
ൽ വസ്തുവിന്മെൽകൊടുത്തതായി ചിലകിറെറാലകൾ ഉണ്ടു. ആ സംഖ്യ
ട്ടുക്കു ൨൯൦൦൦ മെവരുന്നുള്ളു ശിഷ്ടം ൬൦൦൦ രൂപാവൎദ്ധിപ്പിച്ചു കൂത്തു
പാളഎടുപ്പിച്ചിരിക്കയാണന്നതൊന്നുന്നു അല്ലെങ്കിൽ അതിന്റെ വൎദ്ധ
നവിനെ കാണിക്കുന്നതിരട്ടു കാണണം. സി. സിയുടെകൈവശം ഉണ്ടാ
യിരിക്കുമെങ്കിൽ വെളിക്കുവരട്ടെ-

വസ്തുവിന്മെൽ സ്ഥാപിച്ച ൨൯൦൦൦ ൽ ൧൦൦൦ ചിലവുചെയ്തു
സഭാസ്വത്തുകൊണ്ടു വളരെ കാലംമുമ്പെ സമ്പാദിച്ച ഒരുമരപ്രസിനും
അക്ഷരങ്ങൾക്കും വിലകൊടുത്തു എന്നു പറഞ്ഞിടാകുന്നു- അപ്പോൾ ആ
സാമാനങ്ങൾക്കുസമുദായം ഇരട്ടിവിലകൊടുത്തു പൊയിരിക്കണമെല്ലൊ-
കഴിച്ച വസ്തുവിന്മെൽ ഉള്ളരൂപാ ൨൪൦൦൦ ൽ ൭൦൦൦ ൽ അധികം
സംഖ്യ ഉൾപ്പെട്ട ഒരു ആധാരത്തിലെ സ്വത്തുകൾ മുൻപണയം വകക്കു
ലലത്തിൽ പൊയി- അപ്പൊൾ അവയിൽ ചിലതു ലേലത്തിൽ പിടി
ച്ചു എങ്കിലും ലേലസന്നതുകൾ രജിസ്തർ ചെയ്യാതെനഷ്ടപ്പെടുത്തി- നി
ൎദ്ദോഷികളെന്നലെഖകൻമുൻവിധികല്പിച്ചിരിക്കുന്നട്രസ്റ്റികൾ ഈ സ
ന്നതുകളെ പിഴയൊടുകൂടെയെങ്കിലും രജിസ്തർ ചെയ്യാവുന്നകാലം കഴി
യുന്നതുവരെ പെട്ടിയിൽവച്ചു പൂട്ടിക്കളകയും രജിസ്തർ അവധികഴിഞ്ഞ
പ്പോൾകൊട്ടിൽ ഹാജരാക്കുകയുംചെയ്തു ഈ നഷ്ടവുംകഴിച്ചാൽമൂലധനം
൨൩൦൦൦രൂപായുടെ സ്വത്തുകൾഎന്നിരിക്കട്ടെ. ഇതിനെകുറിച്ചുഒരുപാ
പറവാനുണ്ടു അതുംപൊകട്ടെ ഈ കൊള്ളാവുന്ന ട്രസ്റ്റികൾകൊട്ടി
ൽഹാജരാക്കിയ തിരട്ടുപ്രകാരം ൧ന്നാമാണ്ടു സിമ്മനാരിക്കു ൨൦൦൦൦
രൂപാകടം വച്ചിരിക്കുന്നു. ഈ കടം കോടതി അംഗികരിക്കുന്ന പക്ഷം
൨൩൦൦൦ രൂപായിൽമിച്ചം ൩൦൦൦ രൂപായായിരിക്കും കടം വല്ലലേല
ത്താലൊ ജപ്തിയാലൊ തീൎപ്പിക്കുന്ന പക്ഷം ഈ മിച്ചവും കാണകയില്ല-

ഈ സംഗതികളെഎല്ലാംകൂടെആലൊചിക്കുമ്പൊൾ മാന്യന്മാരും
ഉത്തമ വിശ്വാസികളും നിൎദ്ദോഷികളും എന്നനമ്മുടെതാരകാലേഖകൻ
പറയുന്നട്രസ്റ്റികളുടെ കാൎയ്യവിചാരഫലം- മൂലധനമായ ൩൩൦൦൦ ൽ
൧൦൦൦൦ രൂപാ നിന്നനിലയിൽതാണുപോകയും പ്രെസ്സുവകക്കു ഇരട്ടിപ്പ
ിയായി ഒരു ൧൦൦൦ ചിലവെഴുതുകയും മുൻപണയവും സന്നതു രജി
സ്തർ ചെയ്യാതെയും ൭൦൦൦ നഷ്ടപ്പെടുത്തുകയും കടമായി ൨൦൦൦൦ ചുമ
ത്തുകയും ചെയ്തു എല്ലാം കഴിച്ചിട്ടു ൩൦൦൦ രൂപായുടെ ധനം ശേഷി
പ്പിച്ചിരിക്കുന്നതാകുന്നു ഇതിനു പുറമെ പൂൎവ്വസ്വത്തുകളായി ഉണ്ടായി
രുന്ന കടമററം നിലം, ചേരിക്കനിലം കുളകാടുഇവ മുടിച്ചുകളഞ്ഞു

ഇവർ സമുദായത്തിനു ഇത്രയും നാശംവരുത്തിയപ്പോൾ ചില
വസ്തുകൾ വിശേഷാൽ സമ്പാദിച്ചിട്ടുണ്ടു. ആയ്തു ഏതെന്നാൽ-

൧. നെന്മേനിവെലിനിലം

൨. കണ്ണൻകോട്ടെ നിലം

൩- അട്ടൂരെനിലവും പുരയിടങ്ങളും

൪- അഞ്ഞൂർഇടവകയിൽനിന്നു മലങ്കരഇടവകയ്ക്കു കിട്ടിയ ആറു വ ഇവകളാകുന്നു ഇതിൽ ൫ാം ൧ാം ൩ാം നമ്പ്രകൾ പള്ളികളിലെ ധനം കൊണ്ടു സമ്പാദിച്ചതും ൨ാം നമ്പ്ര ദാനംകിട്ടിയതുംആകുന്നു.

ഇനി ൧൦ാം വസ്തുക്കളുടെ സ്ഥിതികൂടെകേൾപ്പിൻ ൫ാം നമ്പ്ര നേര്യവെലി സമുദായസ്വത്തായിരുന്നിട്ടും അതിലെപാട്ടത്തിൽ ഒരുമണി നെല്ലുപോലും സിമ്മനാരി കണക്കിൽ കൊള്ളിച്ചിട്ടില്ലാ.അല്ലങ്കിൽ സി സി തിരട്ടു കാണിക്കട്ടെ സിമ്മനാരിക്കു മുതൽക്കൂട്ടാതെ മുതൽട്രസ്റ്റികൾ അപ ഹരിച്ചതാണല്ലൊ ന്യായമായിവിചാരിക്കേണ്ടതു. ആദായം ഇങ്ങനെ നഷ്ടപ്പെടുത്തിയതു പോകട്ടെ. വസ്തു തന്നെ ൩൦൦൦ രൂപാ അത്ഥംവച്ചു മുതൽപറ്റാതെ പണയം എഴുതി അന്യാധീനപ്പെടുത്തികളഞ്ഞു.

൧ാം ൩ാം നമ്പ്ര വസ്തുകൾ തറവാട്ടിൽ കുഞ്ഞുകുട്ടികൾക്കു നല്ലപഴയരി ചോറുണ്ണുന്നവകക്കു വിട്ടുകൊടുത്തു. (പക്ഷെ ഇതു എല്ലാപള്ളികാർക്കും ശരി യായി നൊട്ടീസ്സ കൊടുത്തു സംഘംകൂടിഉണ്ടാക്കിയ ഒരുസമുദായ നിശ്ച യപ്രകാരമായിരിക്കും!!! ൨ാം നമ്പ്ര വീട്ടിൽ പതിവട്ടചിലവുവകയ്ക്കൊ എണ്ണതേപ്പുവകയ്ക്കൊ ഏതിനെന്നു നിശ്ചയമില്ലാ പണചിലവുവകയ്ക്കും വിട്ടുകൊടുത്തു ആകയാൽ ഈ കൊള്ളാവുന്നവർ സമുദായത്തിന്റെ തേട യവസ്തുകളിൽ ശേഷിപ്പിച്ച ബാക്കി പൂജ്യം എന്നുവേണം പറവാൻ താരകാലേഖകൻ വളരെകേമമായിട്ടും പ്രശംസാപൂർവ്വവും മതിക്കുന്ന ട്രസ്റ്റികൾ സമുദായത്തിനു ചെയ്തു ക്ഷേമം (ഇതുഒരുക്ഷേമമെന്നുപറയാ മെങ്കിൽ ഇപ്രകാരമാകുന്നു.

ഇനിമാർദീവന്നാസ്യോസ് മെത്രാപ്പൊലീത്താ തിരുമനസ്സുകൊ ണ്ടു ചെയ്തദോഷവും അപഹരണവും കൂടെഅല്പം പറഞ്ഞുനിൎത്തട്ടെ

൫- മുൻട്രസ്റ്റികൾഅവരുടെഅവിവേകവും അജാഗ്രതയുംകൊണ്ടു ന ശിപ്പിച്ചതുനീക്കി വിധിപ്രകാരംകിട്ടുവാനുള്ളതിൻമെൽ പ്രസ്താപിച്ചു ചി ലകുഴപ്പങ്ങളാൽ ആധീനപ്പെടുത്തുവാൻ കഴിഞ്ഞിട്ടില്ലാത്ത വകകൾനീ ക്കികിട്ടിയടത്തോളംവസ്തുകളിൽ ലേശംപോലും നഷ്ടപ്പെടുത്തിയിട്ടില്ലാ.

൧ പൂർവ്വ ധനത്തെ നശിപ്പിക്കാതേയും അതിൽനിന്നു പ്രതിഫലം കൂടാതെയും സ്വയാൎജ്ജിതമായിപരുമലെഒരുസിമ്മനാരിസ്ഥാപിച്ചിരിക്കു ന്നു. അതിന്നു ൮൦൦൦ രൂപാവരെ ചിലവു ചെയ്തിട്ടുമുണ്ടു-

൩- മെൽപ്രകാരംതന്നെസ്വയാൎജ്ജിതമായി ൫൦൦൦൦ ൽ. മെൽ രൂ പാ ചിലവുചെയ്തു കൊട്ടയത്തു ഒരുഇംഗ്ലീഷ്സിമ്മനാരിപണിയിച്ചു പ ഠിത്വം ആരംഭിച്ചിരിക്കുന്നു.

പൂർവ്വസ്വത്തിൽ കൈവശം കിട്ടിയതു തറെഴുതാതിരിക്കുന്നതും സ്വയാൎജ്ജിതമായി പതിനായിരത്തിൽ അധികംരൂപായുടെ സ്വത്തുക്കൾ നൂതനമായി ഉണ്ടാക്കിതും സമുദായത്തിനു ഒരു നാശവും പൊതു മുത ൽ അപഹരണവും ആണെന്നുണ്ടെങ്കിൽ അത്രത്തോളം അപഹരണചാ ൎജ്ജിനു നി- വ- ദി- ശ്രീ- മലങ്കരഇടവകയുടെമാർദീവന്നാസ്യോസുമെത്രാ പ്പൊലീത്താ തിരുമനസ്സുകൊണ്ടു ഉത്തരവാദിയായി വരാമെന്നു താരക ലേഖകനും സുറിയാനിസമുദായവും അറിഞ്ഞിരിക്കേണ്ടതാകുന്നു.

## പരിശുദ്ധാത്മാവിന്റെ പുറപ്പാട

പരിശുദ്ധാത്മാവിന്റെ പുറപ്പാട പിതാവിൽ നിന്നമാത്രമാണെന്നും „പുത്രനിൽനിന്നും കൂടേ എന്നുള്ള ചില ഇതരമതക്കാരുടെ ഉപദെശം തെറ്റാണെന്നും കാണിപ്പാൻ ഇടവകപ്പത്രികയിൽ മുൻലക്കങ്ങളിൽ പ്രസിദ്ധം ചെയ്തിരുന്നലെഖനങ്ങൾ മതിയായതെളിവാകുന്നു-

„പുറപ്പാട„ എന്നപദം പരിശുദ്ധാത്മാവിനെക്കുറിച്ച വെദപുസ്തകത്തിൽ എവിടെഎങ്കിലും പ്രയൊഗിച്ചിട്ടുണ്ടെങ്കിൽ അതു പിതാവിൽ നിന്ന പുറപ്പെടുന്ന എന്നമാത്രമാകുന്നു- „പുത്രനിൽ നിന്നപുറപ്പെടുന്ന എന്നസ്ഥാപിക്കണമെങ്കിൽ വളച്ചുകെട്ടി ഉണ്ടാക്കപ്പെടുന്ന വ്യാഖ്യാനത്താൽ അല്ലാതെ വെദപുസ്തകത്താൽ ആൎക്കും കഴിയുന്നതല്ലാ കഴിഞ്ഞിട്ടുമില്ല പരിശുദ്ധാത്മാവു പുത്രനിൽ നിന്നക്കൂടെ പുറപ്പെടുന്നു" എന്നപഠിപ്പിക്കുന്നവർ അതിലെക്ക ആശ്രയിക്കുന്ന വെദവാക്യങ്ങൾ എല്ലാം പുറപ്പാട്ടിൽ അല്ലാ പറഞ്ഞയക്കുന്നതിലൊ കൊടുക്കുന്നതിലൊ പുത്രനും പരിശുദ്ധാത്മാവുംതമ്മിലുള്ള സംബന്ധംകാണിക്കുന്നവാക്യങ്ങൾമാത്രംആകുന്നു. പുത്രനും പരിശുദ്ധാത്മാവും, തമ്മിൽ യാതൊരുഏറ്റപ്പാടും ഇല്ലാത്ത അന്യന്മാർ ആണെന്നവല്ലസഭയും പഠിപ്പിക്കുന്നണ്ടെങ്കിൽ ഈവാക്യങ്ങൾ ബലമുള്ളതായിരിക്കും- ത്രിത്വത്തിൽ മൂന്നാളുകളും ഒരുദൈവവും ഒരിഷ്ടവും എന്ന പറഞ്ഞു കഴിഞ്ഞാൽ പിന്നെപറഞ്ഞയക്കുന്നതുകൊണ്ടും കൊടുക്കുന്നതു കൊണ്ടു „പുറപ്പാട„ സാധിക്കാവുന്നതല്ലാ- „വിശ്വാസത്തിന്റെയും നടപ്പിന്റെയും ഏകപ്രമാണവും സത്യത്തിന്റെ ഏകസാക്ഷിയും മതവിഷയമായതൎക്കങ്ങൾ തീൎക്കുന്ന ഏകവിധികൎത്താവും, „വെദപുസ്തകമാണെന്ന പറയുന്ന ഇതരമതക്കാർ പരിശുദ്ധാത്മാവു പുത്രനിൽനിന്നകൂടെ പുറപ്പെന്ന എന്നുള്ള സംഗതിയിൽ വരുമ്പൊൾ അതിലെക്കുവെദപുസ്തകത്തിൽ നെരെ സാക്ഷികാണിക്കുവാൻ പാടില്ലാതിരിക്കുന്നു-

ഈ ദുരുപദെശം സ്ഥാപിക്കുവാൻ ആ ഉപദെശപാലകന്മാർ ആശ്രയിക്കുന്നതായിത്തങ്ങൾ അറിഞ്ഞിട്ടുള്ള വാക്യങ്ങളുടെഅൎത്ഥംഇതിനമുമ്പിൽ പറഞ്ഞുപൊയിട്ടുണ്ടു- അതുകൂടാതെ നടപ്പ ൨ൻ. ൩൩- ൧൦വാക്യംകൂടെ പരിശുദ്ധാത്മാവു പുത്രനിൽനിന്നും പുറപ്പെടുന്നതിനുള്ള ഉപദെശത്തിന അനുകൂല സാക്ഷിയായി ചിലർ പ്രയൊഗിക്കുന്നുണ്ടെന്ന ഇപ്പൊൾ അറിയുന്നു- ആവാക്യം എന്തെന്നാൽ:- യെശു„ദൈവത്തിന്റെ വലത്തുകയ്യാൽ ഉന്നതപ്പെട്ടതുകൊണ്ടും പരിശുദ്ധാത്മാവിന്റെ വാഗ്ദത്തംദൈവത്തിൽനിന്നലഭിച്ചതുകൊണ്ടും നിങ്ങൾഇപ്പൊൾ കണ്ടുകെൾക്കുന്നതായ ഇതു പകൎന്നിരിക്കുന്നു", എന്നാകുന്നു- ഇതുമലയാളവെദപുസ്തകത്തിൽനിന്നപകൎത്തിയതാകുന്നു- അപ്പൊസ്ഥൊലകാലത്തുതന്നെ എഴുതപ്പെട്ടതെന്നും അപ്പൊസ്ഥൊലദൃഷ്ടിയിൽചെയ്യപ്പെട്ടതുഎന്നും എല്ലാവരുംസമ്മതിക്കുന്ന സുറിയാനി വേദപുസ്തകത്തിലും അതോടുഅടുത്തകാലത്തു മൂലഭാഷയിൽനിന്ന ചെയ്യപ്പെട്ട ലത്തീൻ തൎജ്ജമയിലും ഇടക്കാലത്തു അംഗ്ലിയാസഭയിൽ മൂലത്തിൽനിന്ന നേരിട്ട തൎജ്ജമചെയ്തു ഇംഗ്ലീഷസഭയിൽ അംഗീകരിക്കപ്പെട്ടിരിക്കുന്ന ഇംഗ്ലിഷതൎജ്ജമയിലും ഉള്ളവേദപുസ്ത

കങ്ങളെ വായിച്ചാൽ ഈ വാക്യം വളരെ വ്യത്യാസമായും സുറിയാനിവിശ്വാസത്തിന്ന അനുരൂപമായും കാണാം. മേൽപ്പറഞ്ഞ മൂന്നഭാഷയിലും ഉള്ള വേദപുസ്തകങ്ങളിൽ ഈ പാസൊകായിൽ നാം വായിക്കുന്നതു "പരിശുദ്ധാത്മാവിന്റെ വാഗ്ദത്തം ദൈവത്തിൽനിന്ന ലഭിച്ചതുകൊണ്ടു." എന്നല്ല പിതാവിൽനിന്ന ലഭിച്ചതുകൊണ്ട "എന്നാകുന്നു. അതിനാൽ പരിശുദ്ധാത്മാവിനെ പുത്രനിൽനിന്ന പുറപ്പെടുവിപ്പാൻ ആശ്രയിക്കുന്ന ഈ വക്യം മറിച്ച പിതാവിൽനിന്ന മാത്രം പുറപ്പെടുവിക്കുന്നതായി വരുന്നതെ ഉള്ളു.

പരിശുദ്ധാത്മാവിനെ നമുക്കുതരുന്നതും പറഞ്ഞയക്കുന്നതും പുത്രൻ ആകുന്നു. അതുകൊണ്ട പുത്രന്റെആത്മാവു എന്നപലടത്തും എഴുതികാണും. അപ്പന്റെ പെട്ടിയിൽനിന്ന മകൻ പണംഎടുത്തുതന്നാൽ മകൻ തന്ന പണം എന്ന പറയുന്നതിന്ന ആക്ഷേപം ഒട്ടുമില്ലാ. പക്ഷെ ആപണത്തിന്റെ പുറപ്പാട അപ്പനിൽ നിന്നാകുന്നു. മകന്ന എടുത്തുതന്ന സംബന്ധമെ ഉള്ളു. എന്നതുപൊലെ തന്നെ പുത്രൻ പരിശുദ്ധാത്മാവിനെ പിതാവിൽനിന്ന നമുക്ക അയച്ചുതരുന്നതുകൊണ്ട പരിശുദ്ധാത്മാവു പിതാവിൽനിന്ന പുറപ്പെടുന്നു എന്ന സുറിയാനിസഭ വിശ്വസിക്കുന്നു. പുറപ്പാട പുത്രനിൽ നിന്നുകൂടെ എന്ന പഠിപ്പിച്ചാൽ അതു വേദപുസ്തകത്താലാകട്ടെ ക്രിസ്തീയ പാരമ്പര്യത്താൽ ആകട്ടെ തെളിയിക്കപ്പെടുവാൻ പാടില്ലാത്ത ദുരുപദേശംആകുന്നു.

ഒരു സ്വപ്നം.

സഭാതാരകയുടെ നാംലക്കത്തിൽ ഞാൻഒരുസ്വപ്നം വായിച്ചുകണ്ടു ഒരുരാത്രി ഈ സ്വപ്നത്തെക്കുറിച്ച ഞാൻവളരെനേരം ധ്യാനിച്ചുകൊണ്ടിരുന്നതിനാൽ അധികം രാത്രിചെന്നതിൽപിന്നെ മാത്രമെ ഉറങ്ങുവാൻ കഴിഞ്ഞുള്ളു ഒട്ടു അർദ്ധരാത്രിയായപ്പൊൾ എന്റെ മുറിയിൽ സാമാന്യമല്ലാത്ത ഒരു പ്രകാശം ഉണ്ടായതായി തോന്നി ഞാൻ സൂക്ഷിച്ചപ്പോൾ പഞ്ഞികെട്ടം പൊലെനരച്ച മാർവ്വുമറയത്തക്കവണ്ണം നീണ്ടതാടിയുള്ള ഒരുമനുഷ്യരൂപംകണ്ടു ആമനുഷ്യൻ ഒരുചുമപ്പുളൊഹ ധരിച്ചിരുന്നു അരയിൽഒരുഇടക്കെട്ടും തലയിൽ അറബിതലപ്പാവുപൊലെ ഒരുകെട്ടുംഉണ്ടായിരുന്നു ചെരിപ്പു വള്ളിചെരിപ്പായിരുന്നു മുഖത്തുഒരു ദിവ്യപ്രകാശം കാണ്മാനുണ്ടായിരുന്നു മുഖഭാവവും വെഷവും ഒരുപരദേശിയെന്നും ഒരുഈശ്വരഭക്തനെന്നുംതൊന്നിച്ചു ഇദ്ദേഹത്തെ കണ്ടിട്ടുവന്ദിപ്പാൻ എന്നപോലെ ഹ്രസ്വകായനായ വെറൊരുവൃദ്ധൻ വരുന്നതുകണ്ടു ആ ആൾ ശുദ്ധവെള്ളളൊഹ ധരിച്ചിരുന്നു കാഴ്ചക്കു ഒരുമലയാള ബ്രാഹ്മണന്റെ മുഖഛായതൊന്നിക്കുന്ന ഒന്നാമത്തെവൃദ്ധന്റെ മുമ്പാകെവന്നു ബാറെക്മാർ ആബൂൻ എന്നപറഞ്ഞു ആ രണ്ടാമത്തെ വൃദ്ധൻ കൈമുത്തി. ഉടൻ ആലൊഹൊൻ ബാറെക് എന്നമറുപടി ഉച്ചരിച്ചു.

ഞാൻഇവരെ രണ്ടുപേരെയുംകണ്ടു ഒന്നഞെട്ടിവിറച്ചു എഴുന്നെറ്റു രണ്ടുപെരുടെയും കൈമുത്തി അപ്പൊൾ ഒന്നാമതായിവന്ന വൃദ്ധൻ

എന്നോടു നിന്റെ സഹോദരന്മാരായ ക്രിസ്ത്യാനികൾ ക്ഷേമത്തോടെ ഇരിക്കുന്നുവൊ- എന്നു ചോദിച്ചു ഉപ്പപിതാവെ,. എന്നു ഞാൻ മറുപടി പറഞ്ഞു ഉടൻ ആ ദേഹം എന്നോടു എന്തൊ പറവാൻഭാവിച്ചപ്പൊൾ ദക്ഷിണഭാഗത്തു സാമാന്യമല്ലാത്ത ഒരുവാദ്യഘോഷവും ആരവാരവുംകെട്ടു അങ്ങോട്ടു ചെവിപാൎത്തു ക്ഷണനെരത്തിനിടയിൽ ഒരുവലിയ ആൾക്കൂട്ടവും അനെകം കുടകൊടി വെള്ളിക്കുരിശുമുതലായ സാമാനങ്ങളുടെ അകമ്പടിയൊടുകൂടെ സൎവാംഗം കസവുകുപ്പായവും ശിരസ്സിൽ ഒന്നു സ്വൎണ്ണക്കുരിശുള്ള ഒരുതൊപ്പിയും കയ്യിൽ ഒരുപൊൻസ്ലീബായും വഹിച്ചഒരു ആൾ ഒരുകുതിരവണ്ടിയിൽ വരുന്നതുകണ്ടു ൟ നാട്ടിലെ രാജാവു ക്രിസ്ത്യാനിയായൊ എന്നു ഫാം വൃദ്ധൻചോദിച്ചു ഉത്തരംപറവാൻ എനിക്കുവളരെ ഭ്രമം ഉണ്ടായി ഇതുരാജാവല്ലാ ഇവിടത്തെഒരു മെല്പട്ടക്കാരൻ ആണെന്നു ഒരുവിധത്തിൽ ഞാൻപറഞ്ഞു ക്രിസ്ത്യാനികൾ ഏവരും വളരെതാഴ്മയുള്ളവരായിരിക്കണമെന്നും പ്രത്യെകം ദൈവമനുഷ്യൻ ലൌകീകപ്രശംസയിൽനിന്നുഒഴിഞ്ഞിരിക്കണമെന്നും ഞാൻപഠിപ്പിച്ചിരിക്കുമ്പൊൾ ൟ വിധം പാഴ്വാവസാനിച്ചൊ എന്നു ഫാമത്തെവൃദ്ധനൊടു അല്പ ക്രൂരഭാവത്തിൽ ചൊദിച്ചു അദ്ദെഹം വളരെപരിഭ്രമത്തൊടുകൂടെ ഉപ്പ ആബൂനാ, ഞാൻപഠിപ്പിച്ചതും അങ്ങനെആയിരുന്നു എന്നാലും തിരഞ്ഞെടുക്കപ്പെട്ടവരെയാണല്ലൊസാത്താൻഅധികമായി പരിക്ഷിക്കുന്നതു എന്നു മറുപടി പറഞ്ഞുഅനന്തരം, താഴെ എഴുതിയിരിക്കുന്ന ഒരു സംഭാഷണം ഉണ്ടായി-

ഫാമത്തെ വൃദ്ധൻ- ഇവൎക്കു മെലായി ഒരുപ്രധാന പുരൊഹിതനെ നിയമിച്ചിട്ടുണ്ടല്ലൊ അയാൾ ഒന്നും അന്വഷിക്കുന്നില്ലയോ.

ഞാൻ ഉപ്പ. പിതാവെ ൟ മനുഷ്യൻ ആദേഹത്തിന്റെ ആജ്ഞയെ വെടിഞ്ഞു സ്വാതന്ത്ര്യമായി നടക്കുന്ന ആൾആണ.

ഫ- വൃ.അപ്പൊൾ ഇവിടെ ഒരുവലിയ മാറ്റം വന്നിട്ടുണ്ടൊ ഇയാൾ ആത്മാവിന്റെ വരം എവിടെ നിന്നു പ്രാപിച്ചു.

ഞാ- പ്രധാന പുരൊഹിതന്റെ സമ്മതംകൂടാതെ ഇയാളുടെ അടുത്ത ചാൎച്ചക്കാരനായിരുന്ന മുമ്പിരുന്ന മെല്പട്ടക്കാരനിൽ നിന്നുകിട്ടി.

ഫ.വൃ- അയ്യൊ മഹാപാപം ശ്ലീഹായ്ക്കടുത്ത കൈവെപ്പില്ലാതെ ഇവർ എന്റെ ജനത്തിൽ നിന്നു പരിശുദ്ധ കൂദാശകളുടെ വരം ഇല്ലാതാക്കിയൊ.

ഞാ. പിതാവിന്റെ സിംഹാസനത്തിന്മേൽ അവിടത്തെ അത്യ നിയൊഗം അനുസരിച്ചു ഒരു സ്വാതന്ത്ര്യ സഭയെ ഏൎപ്പെടുത്തിയിരിക്കയാണെന്നും പ്രധാനപുരൊഹിതൻ എന്നുപറഞ്ഞയാൾ കയ്യെറ്റക്കാരനാണെന്നും ആണല്ലൊ ഇവർ പഠിപ്പിക്കുന്നതു.

ഫ. വൃ. അതുമഹാവഞ്ചന. എന്റെ പെർപറഞ്ഞു പരിശുദ്ധാന്മവരങ്ങളെ സഭയിൽ ഇല്ലാതാക്കുന്നതു മഹാപാതകം ഞാൻഒരിക്കലും അങ്ങനെ നിശ്ചയിച്ചിട്ടില്ല. (ഫാംവൃദ്ധനൊടു) നിങ്ങൾക്കുതന്നെ മെല്പട്ടസ്ഥാനം തരണമെന്നു സഭ അപെക്ഷിച്ചപ്പൊൾ തരാതിരിപ്പാൻ ഞാൻ പറഞ്ഞകാരണം ഓൎക്കുന്നില്ലയൊ പറയു ഇവൻകൂടെ കേൾക്കട്ടെ-

൨-ാം വൃദ്ധൻ ഉവ്വ ഓൎക്കുന്നു. ലോകത്തിന്റെ നാനാഭാഗങ്ങളിൽ ഉണ്ടാകുന്ന സഭകൾ പരസ്പരം സ്വാതന്ത്ര്യത്തോടു കൂടിയിരുന്നാൽ ദുരുപദേശങ്ങൾ പ്രവേശിക്കുവാൻ അധികം എളുപ്പമുള്ളതുകൊണ്ടു അപ്പോസ്തോലന്മാരോടും അവരുടെ പിൻഗാമികളായ പ്രധാന പുരോഹിതന്മാരോടും ചേൎന്നിരിക്കേണ്ടതാണെന്നു ആജ്ഞനാ ഞങ്ങളോടും പറകയും അതിലേക്കുവേണ്ടി മേല്പട്ടസ്ഥാനത്തിന്റെ വരം മാതൃസഭയിൽ നിന്നു ക്രമമായി പ്രാപിക്കുമെന്നു കല്പിച്ചു ഞങ്ങൾക്കു കശീശാസ്ഥാനം മാത്രം തരികയും ചെയ്തു. ആ കല്പനയെ ഞാനും, എന്റെ സഹോദരനും നിഷേധിച്ചില്ലാ ഞങ്ങൾ മരണത്തോളം കശീശാസ്ഥാനം മാത്രമെ നടത്തിയുള്ളു മാതൃസഭ മേല്പട്ടസ്ഥാനത്തിന്റെ നൽവരം അയച്ചു തരാഞ്ഞതിനാൽ ഞങ്ങളുടെ മരണശേഷം സഭയിൽ ഇടയനില്ലാതെ വരുമെന്നു ഞങ്ങൾ അറിഞ്ഞിരുന്നു എങ്കിലും ദൈവം തന്റെ ജനത്തെ ഓൎത്തുകൊള്ളുമെന്നുള്ള ആശാബന്ധത്താൽ ഞങ്ങൾ ഞങ്ങളുടെ അധികാരത്തെ കവിഞ്ഞു പിൻവാഴികളെ നിയമിച്ചില്ലാ.

൧. വൃ ശരിതന്നെ. ആ മാതൃസഭ ഉദാസീനമായി എന്നു കണ്ടപ്പോൾ ഞാൻ ഒരു രാത്രിയിൽ തിഗ്രീസിന്റെ കാതോലിക്കായെ സ്വപ്നത്തിൽ ഭ്രമിപ്പിക്കയും അയാൾ ഉടൻ പ്രധാന പുരോഹിതനെ എഴുതി അയച്ചു മേല്പട്ടക്കാർ സഹിതം ഒരു കുടിയെററം ഇവിടെക്കു അയക്കുകയും അനന്തരം മാതൃസഭയോടുള്ള സംബന്ധം ഏറക്കുറെ പാലിച്ചു വരികയും ചെയ്തിരിക്കുമ്പോൾ ഇപ്പോൾ അപ്പോസ്തോല കൈവെപ്പും ആത്മൂലം റൂഹായുടെ വരങ്ങളും എന്റെ ജനത്തിൽനിന്നു ഇല്ലാതാക്കുവാൻ എന്റെ നാമം പഴിപറയുന്നതു എത്രയൊ പരമദ്രോഹമാകുന്നു. സാക്ഷാൽ അപ്പനെ അറിയാതെ അഴകുനോക്കി അപ്പനെന്നു വിളിക്കുവാൻ തക്കവണ്ണം എന്റെ ജനം അത്ര ഭോഷന്മാരായിപ്പോയൊ.

ഞാ. അയ്യൊ പിതാവെ എല്ലാവരും ഇല്ല. അങ്ങെ നിയോഗപ്രകാരം നടക്കുന്ന മേല്പട്ടക്കാരും പട്ടക്കാരും ജനങ്ങളുമാണ ഇവിടെ അധികം ഉള്ളതു ഠരം സ്വാതന്ത്ര്യപ്രിയന്മാർ അല്പം മാത്രമെ ഉള്ളു.

൧. വൃ. ഭൂമിയിൽ കൎത്താവിന്റെ സഭകൾ പല സ്വാതന്ത്ര്യഭിന്നങ്ങളായിരുന്നു ആ കൽക്കറുസായുടെ പരീക്ഷയും ദുരുപദേശങ്ങൾക്കും ഏററം വംശവതന്മാരായി വരാതിരിപ്പാൻ മാതൃസഭയുടെ അവകാശം ദൈവനിയോഗപ്രകാരം നാലായി തിരിച്ചു നാലു പ്രധാന പുരോഹിതന്മാൎക്കു അധികാരപ്പെടുത്തികൊടുത്തിരിക്കുന്നു ഈ സഭ അതിൽ ഏതു ഭാഗത്തു ഉൾപ്പെട്ടിരിക്കുന്നുവൊ ആ പുരോഹിതനെ അല്ലാതെ അന്യന്മാൎക്കു-ചേരേണ്ടതല്ല. മററാൎക്കും ഇവിടെ പ്രവേശിപ്പാൻ അവകാശം ഇല്ല. ദൈവനിയോഗപ്രകാരമുള്ള ഈ നിശ്ചയത്തിന്നു വിരോധമായി പ്രവൃത്തിക്കുന്നവരൊടു ചേരരുതെന്നു മേല്പട്ടക്കാർ പ്രസംഗിക്കേണ്ടതാണ.

ഇത്രയും പറഞ്ഞപ്പോൾ ഞാൻ ഉണൎന്നുപോയി. കണ്ടാലും ഇതു ഒരു സ്വപ്നമായിരുന്നു.

ഝൂദ.

## സൂചനകൾ

പഗ്രൊവദ്'മൊ_ മലങ്കരസഭാതാരക ൫-ാംലക്കത്തിൽ കുബ്ബാനഎന്ന തലവാചകത്തിൽ ഇപ്രകാരം പറയുന്നു. "പഗറൊദ്'മൊ എന്നരണ്ടു വസ്തുക്കൾ കൂടി ഒന്നായിരിക്കുന്ന കുബ്ബാനയിൽ പകുതിയായിരിക്കുന്ന പഗറൊമാത്രം ജനങ്ങൾക്കു ചില ഇതരസഭ നല്കിവരുന്നു. ദ്'മൊ ജനങ്ങൾക്കു കൊടുത്തുകൂടാ എന്നുതടുക്കുന്നു. ഒരുപട്ടക്കാരനും അല്മായക്കാരനും കൂടി കുബ്ബാന കൈക്കൊള്ളുന്നതിനു വന്നുചെന്നാൽ പട്ടക്കാരനു പഗറൊദ്'മൊ ഈ രണ്ടിൽനിന്നും കൊടുക്കുന്നു. അൽമായക്കാരനു പഗറൊമാത്രം കൊടുത്തു പറഞ്ഞയക്കുന്നു". ഇതുസുറിയാനി സഭയുടെ നടപടിയെ ഉദ്ദേശിച്ചു പറഞ്ഞിരിക്കുമ്പൊൾ ഇടവകപ്പത്രിക സമാധാനം പറയാത്തതു എന്തുകൊണ്ടെന്നു ഒരുസ്നേഹിതൻ ഞങ്ങളോടു ചോദിച്ചിരിക്കുന്നു. സുറിയാനി സഭയിൽ പഗറൊദ്'മൊ എന്നു രണ്ടു വസ്തുക്കൾ കൂടി ഒന്നായിരിക്കുന്ന കുബ്ബാനതന്നെ അൽമായക്കാർക്കും പട്ടക്കാർക്കും കൊടുത്തുവരുന്നതു പതിവായിരിക്കുന്ന സ്ഥിതിക്കു താരക റോമാക്കാരെ ചൂണ്ടി പറഞ്ഞു എന്നാണ ഞങ്ങൾ വിചാരിക്കുന്നതു അതിനാൽ മറുപടി ആവശ്യമില്ലാത്തതിനാൽ ഞങ്ങൾ ഒന്നും മിണ്ടാതിരിക്കുന്നതാണ. നവീകരണ സംഘക്കാർ താരകയുടെ പുറപ്പാടുവരെ കൊടുത്തുവന്നതു പഗറൊദ്'മൊ എന്ന രണ്ടു വസ്തുക്കൾ ഒന്നായശേഷം രണ്ടായകുബ്ബാനആയിരുന്നു. എന്നാണ ഞങ്ങൾ കേട്ടിരുന്നതും താരകയിൽ മറിച്ചുകണ്ടപ്പൊൾ അവർ ഈയിടെ നടപടി മാറ്റിഎന്നു ഞങ്ങൾ വിചാരിക്കുന്നു.

മലങ്കരപൂർവ്വസഭ_ സഭാതാരകയുടെപുറപ്പാടിന്റെ ഉദ്ദേശങ്ങളെ പ്രസ്താവിക്കുന്ന ആദ്യ പ്രസംഗത്തിൽ "മലങ്കര സഭയാകുന്ന ഈ പുരാതന സഭയിൽനിന്നു ഒരുപ്രത്യേക പത്രിക പുറപ്പെട്ടു കാണണമെന്നുള്ള" ആരുടെയൊ ആഗ്രഹപ്രകാരം താരക പുറപ്പെടുവിച്ചിരിക്കുന്നു. എന്നുപറയുന്നു. ഇതിൽ "പുരാതനസഭ" എന്നതു നവീകരണസംഘത്തെ ഉദ്ദേശിച്ചു പറഞ്ഞിരിക്കുന്നു എന്നു അർത്ഥപ്പെടുന്നുണ്ടു. ആ പേരിനുള്ള അവകാശം നവീകരണക്കാർക്കു എങ്ങിനെ ഉത്ഭവിച്ചു എന്നു അറിവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

ഒരുസാദൃശ്യം_ നവീകരണ സംഘത്തെയും അതിന്റെ മേധാവികളേയും ദാവീദിനോടു ഉപമിക്കുന്നതിൽ എന്തൊ വലിപ്പമുണ്ടെന്നു ഒരുഭാവം അവർക്കു ഉള്ളതായി കാണുന്നു. ഇതിനുമുമ്പിൽ നവീകരണസംഘത്തെ ദാവീദിനോടു സാദൃശ്യപ്പെടുത്തി പറഞ്ഞ ഒരുപ്രസംഗം ചരിത്ര സംഭവങ്ങൾക്കും യുക്തിക്കും ചേരുന്നതല്ലെന്നു പത്രിക മുൻ ഒരുലക്കത്തിൽ കാണിച്ചിരുന്നു. എന്നിട്ടും അതിനെ ഗണ്യമാക്കാതെ താരക ൨-ാംലക്കത്തിൽ (ദൈവം) തന്റെ ഭൃത്യനായ ദാവീദിൻ നിമിത്തം താൻ തെരഞ്ഞെടുത്ത യെറുശലേമിൽ ഒരുവിളക്കിനെ കൊടുത്തപ്രകാരം തന്റെഭൃത്യനായ തൊമ്മാശ്ലീഹായ്ക്കും ഒരുദീപം കെട്ടുപോകാതെ ഉണ്ടായിരിക്ക തക്കവണ്ണം നല്കിയദിവ്യ ആലോചനയെ കുറിച്ചു റൂഹാദക്കുദിശായുടെ സഹായത്താൽ ധ്യാനിക്കുന്നവർക്കു പ്രത്യക്ഷമായി അറിയാവുന്നതാകുന്നു. എന്നു എഴുതിയിരിക്കുന്നു. ഇതിലും നവീകരണ സംഘവും അതിന്റെ അദ്ധ്യക്ഷനും ദാവീദിന്റെ ഭവനത്തിൽ നിലനിന്ന ദീപങ്ങളായ രാജാക്കന്മാരെപോലെ തോമ്മാശ്ലീഹായ്ക്കു ചേർന്നിരിക്കുന്നു എന്നാണ ഇതിനാൽ വരുത്തിയിരിക്കുന്നതു ഈഉപമയും അയുക്തമെന്നാണ ഞങ്ങൾക്കു തോന്നുന്നതു. ദാവീദിന്റെ നിമിത്തം യെറുശലേമിൽ കൊടുത്തവിളക്കു ദാവീദിന്റെ മരണം മുതൽ ബാബേലിലെ അടിമവരെക്കുമൊ ഒരുവേള മിശിഹാവരെക്കുമൊ നിരന്തരമായും തുടർച്ചയായും കെടാതിരുന്നു. നവീകരണക്കാർ തൊമ്മാശ്ലീഹായുടെ നിമിത്തം മലയാളത്തുകൊടുത്ത ഒരുദീപമെന്നു പറയുന്നപക്ഷം ശ്ലീഹായുടെകാലംമുതൽ ഇന്നെവരെ കെടാതിരിക്കേണ്ടിയിരുന്നു. ഇന്നലെപെയ്ത മഴക്കു ഇന്നു കിളിർത്ത തകര തൊമ്മാശ്ലീഹായുടെ കെടാത്തവിളക്കാണെന്നും അതു ദാവീദിന്റെ ഭവനംപോലെ തുടർച്ചയായിനില്ക്കുന്ന ഒരുദീപസ്തംഭമാണെന്നും എങ്ങിനെപറയാം ഉപമകൾ പറഞ്ഞാൽ ചേർച്ചയുള്ളതായിരിക്കണം. അല്ലെങ്കിൽ പറയാതിരിക്കയാണ ഭേദമെന്നുമാത്രം ഞങ്ങൾ തല്ക്കാലം ഓർപ്പിക്കുന്നു.

## വിശുദ്ധ വേദപുസ്തകം

സുറിയാനി സത്യവിശ്വാസ സഭയുടെ വിശ്വാസം വിശുദ്ധ വേദപുസ്തകം വിശ്വാസത്തിന്റെയും നടപ്പിന്റെയും ഏകപ്രമാണവും സത്യത്തിന്റെ ഏകസാക്ഷിയും മതവിഷയമായ തർക്കങ്ങൾ തീർക്കുന്ന ഏകവിധി കർത്താവും ആകുന്നു എന്നാകുന്നു. വേദപുസ്തകത്താൽ സാക്ഷികപ്പെടുവാൻ പാടില്ലാത്ത യാതൊരു ഉപദേശവും സുറിയാനിസഭ അംഗീകരിച്ചിട്ടില്ല എന്നാൽ വേദപുസ്തകത്തിലെ ഒരു വാക്യത്തിനു അന്യോന്യവിപരീ

തമായ രണ്ടർത്ഥങ്ങൾ ഉണ്ടായിരിപ്പാൻ പാടില്ല. ഓരോസഭക്കാരും ഓരൊ ആളുകളും ഒരുവാക്യത്തെ പലപ്രകാരത്തിൽ വ്യാഖ്യാനിച്ചു കാണുന്നു. വേദവാക്യത്തെ മറുപാടാക്കി വ്യാഖ്യാനിക്കുന്ന നടപ്പുഇന്നു ഉണ്ടായതല്ലാ. അപ്പൊസ്തോല കാലത്തെ ആരംഭിച്ചിട്ടുണ്ടായിരുന്നു. ശുദ്ധപൌലൊസിന്റെ ലേഖനങ്ങളെ ആ ദിവ്യമനുഷ്യൻ സ്വപ്നെന ആലോചിച്ചിട്ടില്ലാത്ത തെറ്റായ അഭിപ്രായത്താൽ അദ്ദേഹത്തിന്റെ ജീവകാലത്തു തന്നെ ചിലസഭക്കാർ വ്യാഖ്യാനിച്ചതായും അതിനെപ്പറ്റി ശുദ്ധപത്രോസ പരിതപിക്കുന്നതായും നാം വേദത്തിൽ വായിക്കുന്നു (൨ പത്രൊസ ൩ അ ൧൬, ൧൭.) അതിനാൽ വേദപുസ്തകത്തെ ഓരോരുത്തർ യഥെഷ്ടം വ്യാഖ്യാനിക്കുന്നതിനാൽ ഓരൊ സഭകളിലും സ്ഥലങ്ങളിലും പരസ്പരം വിപരീതികളായ മുന്നൂററിമുപ്പതൊളം മതങ്ങളും സംഘങ്ങളും ഉണ്ടാകയും അവർ എല്ലാവരും ശുദ്ധവേദപുസ്തകത്തെ തന്നിഷ്ട സാദ്ധ്യത്തിന്നു ദുരുപയോഗപ്പെടുത്തുകയും ചെയ്യുന്നതു ഈകാലത്തു നാം അനുഭവിച്ചറിയുന്നുണ്ടെന്നു മുൻഒരു ലക്കത്തിൽ വിസ്താരമായി കാണിച്ചിട്ടുണ്ടായിരുന്നു. അതിനാൽ വേദപുസ്തകം വിശ്വാസത്തിന്റെയും നടപ്പിന്റെയും ഏകപ്രമാണവും സത്യത്തിന്റെ ഏകസാക്ഷിയും മതവിഷയമായ തർക്കങ്ങൾ തീർക്കുന്ന ഏകവിധികർത്താവും ആകുന്നതുപോലെ ക്രിസ്തീയപാരമ്പര്യവും വെദപുസ്തകത്തിന്റെ ശരിയായ വ്യാഖ്യാനവും ആകുന്നു. എന്നസുറിയാനി സത്യസഭ വിശ്വസിക്കുന്നു. ഈ പാരമ്പര്യം അപ്പൊസ്തോലന്മാരാലും അപ്പൊസ്തോലപിതാക്കന്മാരാലും പരിശുദ്ധ സുന്നഹദോസുകളാലും സ്ഥിരപ്പെടുത്തിയിരിക്കുന്ന പ്രമാണങ്ങളിൽ ഉൾപ്പെട്ടിരിക്കുന്നു. ഈ പാരമ്പര്യത്താൽ അല്ലാതെ വേദപുസ്തകം ഇന്നതെന്നു നമുക്കു അറിവാൻ പാടില്ല. സുവിശേഷങ്ങളായി നാം അംഗീകരിച്ചിരിക്കുന്ന നാലു ഏവൻഗേലി കൂടാതെ അപ്പൊസ്തോലന്മാരാൽ എഴുതപ്പെട്ടതെന്നു പറഞ്ഞുവന്ന സുവിശേഷങ്ങൾ അനേകം ഉണ്ടായിരുന്നു നാം ഇപ്പോൾ അംഗീകരിച്ചു വരുന്ന അപ്പൊസ്തോല ലേഖനങ്ങളെ കൂടാതെ അപ്പൊസ്തോലന്മാരുടെ നാമം പറഞ്ഞു ശതമടങ്ങു ലേഖനങ്ങളും ആദ്യസഭയിൽ നടപ്പുണ്ടായിരുന്നു. ഇവയൊന്നും വെദപുസ്തകങ്ങളായി അംഗീകരിക്കാതെ ഇപ്പോൾ അംഗീകരിക്കപ്പെട്ടിരിക്കുന്ന പുസ്തകങ്ങൾക്കു മാത്രം വിശുദ്ധ വെദപുസ്തകമെന്ന ബഹുമാനവും വിശ്വാസവും അനുവദിക്കെണ്ടതെന്നു നാം അറിയുന്നതു തന്നെയും മെൽപ്പറഞ്ഞ ക്രിസ്തീയപാരമ്പര്യം എന്ന ഉരകല്ലുകൊണ്ടാകുന്നു. ആ പാരമ്പര്യത്താൽ അല്ലെങ്കിൽ വെദപുസ്തകം ഏതാണെന്നുപോലും നമുക്കറിവാൻ പാടില്ലായിരുന്നു. വേദത്തിലെ ഓരൊ വാക്യത്താൽ വേദകർത്താവു ഉദ്ദേശിച്ച ആന്തരാർത്ഥം എന്താണെന്നും ആ പാരമ്പര്യത്താൽ മാത്രമെ നിജപ്പെടുത്തുവാൻ പാടുള്ളു. അതിനാൽ ക്രിസ്തീയപാരമ്പര്യം എന്ന വ്യാഖ്യാനത്താൽ വ്യാഖ്യാനിക്കപ്പെടുവാൻ പാടില്ലാത്ത വേദപുസ്തകവ്യാഖ്യാനങ്ങൾ എല്ലാം മണൽ ആകുന്നു, ആ പാരമ്പര്യം എന്ന കണ്ണാടിയിൽ കൂടി വേദപുസ്തകത്തിൽ നോക്കിയാൽ കാണ്മാൻ കഴിയാത്ത ഉപദേശങ്ങളും നടപടികളും ഒന്നും സുറിയാനി സത്യവിശ്വാസ സഭ അംഗീകരിക്കയില്ല.

## മലങ്കരഇടവകപത്രിക പത്രാധിപർ അവർകൾക്കു.

മലയാളമനോരമ- ൨൯-ാം ലക്കം പത്രത്തിൽ പരിഷ്കൃത നസ്രാണിയും കെ- ജി- അവർകളും മലയാള വിനോദിനി ൧൭-ാമതു ലക്കംപത്രത്തിൽ ഉത്സാഹക്കുട്ടിയും പറഞ്ഞിരിക്കുന്ന സംഗതികൾ ഞങ്ങളേയും ഞങ്ങളുടെ ജാതിക്കാരേയും സംബന്ധിച്ചിട്ടുള്ളതാകയാൽ ഈ വിഷയത്തിൽ ഞങ്ങൾക്കുണ്ടായിരുന്ന ലജ്ജയെ ദൂരത്താക്കിയുംവച്ചു ഞങ്ങൾ വെളിക്കുവരുന്നനസ്രാംണിസ്ത്രീകൾക്കുദീർഘകാലമായിട്ടുയാതൊരുപരിഷ്കാരവും ഉണ്ടായിട്ടില്ലെന്നുള്ളതു തർക്കമററയൊരു സംഗതിയാണ്. ഈ ജാതിക്കാരുടെ ന്യൂനതകൾ ഈ സഭയെ ഭരിച്ചുവരുന്ന മെത്രാപ്പോലീത്തായിൽ നിന്നും തീർപ്പിക്കേണ്ടതായിരിക്കുന്നു- അവർ ഈ വിഷയത്തെക്കുറിച്ചു. ഒന്നുംതന്നെ ഗൌനിച്ചിട്ടില്ലാ- മേലാൽ ഗൌനിക്കുന്നവിധം കാണുന്നുമില്ലാ അതുകൊണ്ടും എല്ലാജാതിക്കാർക്കും പരിഷ്കാരം വരുവാനുള്ള നടപടി കാലക്രമേണ വന്നുകൊണ്ടിരിക്കുന്നതിനാലും ഞങ്ങൾക്കുള്ള കുറവുകളെ ഞങ്ങൾതന്നെ കണ്ടുപിടിക്കുന്നതിനു കെ. ജി- അവർകളും

പരിഷ്കൃത നസ്രാണിയും ഉത്സാഹക്കുട്ടിയും വഴികാണിച്ചുതന്നു അന്നുമുതൽ ഞങ്ങളുടെ മനസ്സിനു യാതൊരുസമാധാനവും ഉണ്ടാകുന്നില്ലാ- ഈ സഭയിലെ എല്ലാ ആളുകളും ഒരേ അഭിപ്രായത്തോടുകൂടി ചേൎന്നുവരുവാൻ വളരെ പ്രയാസവും താമസവും ആകുന്നു ഞങ്ങളുടെ യൌവനം എല്ലാം രുചിയില്ലാത്ത വസ്ത്രാഭരണങ്ങളെക്കൊണ്ടു മിക്കവാറും കഴിച്ചുകൂട്ടിയെങ്കിലും ഞങ്ങൾക്കുണ്ടായിട്ടുള്ളതും മേലുണ്ടാകുന്നവയും പെൺകുട്ടികളെയും ഞങ്ങളുടെ ഇടയിൽ ഉള്ള ബാല്യക്കാരികളെയും നല്ലതായ വസ്ത്രാഭരണങ്ങളോടുകൂടി നടത്തിച്ചുകാണ്മാൻ വളരെ അപേക്ഷയായിരിക്കുന്നതിനാൽ നസ്രാണിസ്ത്രീകളിൽ മനസ്സുള്ളവർ വിനോദിനി ൫൭-ാം ലക്കം പത്രത്തിൽ ഉത്സാഹക്കുട്ടികൊടുത്തിട്ടുള്ള ലിസ്റ്റിൽ പറയുന്ന ൩-ം ൭-ം ൮-ം ൯-ം നമ്പ്ര വസ്ത്രാഭരണങ്ങളെയും ൩൯-ാമതു ലക്കം മനോരമയിൽ കേ. ജി. അവർകൾ കാണിച്ചിരിക്കുന്ന ആഭരണങ്ങളും ഉപയോഗപ്പെടുത്തിയാൽ കൊള്ളാമെന്നു വിചാരിക്കുന്നതിനാൽ പത്രാധിപരെ തിരുമേനികളേ സമയംപോലെ അറിയിച്ചും കമ്മട്ടിയിൽ ബോധിപ്പിച്ചും ഉണ്ടാകുന്ന കല്പനകളെക്കുറിച്ചു പത്രവഴിയായി തന്നെ അറിവുതരണമെന്നു അപേക്ഷിക്കുന്നു- ഞങ്ങളുടെ ഭൎത്താക്കന്മാരുടെ അനുമതിയോടുകൂടി ഈ അപേക്ഷ എഴുതി അയച്ചുകൊള്ളുന്നതും ആകുന്നു.

എന്നു പി- എം-

## പ്രസംഗം

നിന്റെ സന്തതിയിൽ ഭൂമിയിലുള്ള സകല ജാതികളും അനുഗ്രഹിക്കപ്പെടും '(പു ല്പാട ൨൨- ൧൮) നമ്മുടെ പിതാവായ അബ്രാഹം അവന്റെ ബാല്യകാലത്തിൽ കൽദായക്കാരുടെ ഊരഎന്നദേശത്തു ദൈവത്തെ അറിയിപ്പാൻ പുറജാതികളുടെയും വിഗ്രഹാരാധനക്കാരുടെയും ഇടയിൽ പാൎക്കുമ്പോൾ ദൈവം അവനെ വിളിച്ചു ഞാൻനിനക്കു കാണിച്ചുതരുന്ന ദേശത്തേക്കു നീ പോക എന്നുകല്പിച്ചു എന്നാറെ അബ്രാഹം ഈ ദൈവകല്പനക്കു നല്ല അനുസരണമുള്ളവനായിരുന്നു. അവന്റെ സംബന്ധികളെയും ചാൎച്ചക്കാരെയും ചങ്ങാതിമാരെയും ജനിച്ച നിറടിനെയും ഉപേക്ഷിച്ചു അവൻ കണ്ടിട്ടും. കേട്ടിട്ടും അറിഞ്ഞിട്ടും ഇല്ലാത്ത ഒരുപരദേശത്തേക്കു പൊയി ദൈവത്തിന്റെ വചനത്തിൽ തനിക്കുണ്ടായിരുന്ന വിശ്വാസംകൊണ്ടു കനാൻ എന്നനാട്ടിൽ അവൻ ഒരുപരദേശിയും ആരും ഏവരും ഇല്ലാത്തവനുമായി അവൻവന്നു പാൎത്തു അപ്പൊൾ ദൈവം അവനു മൂന്നുവാഗ്ദത്തങ്ങളെ ചെയ്തുകൊടുത്തു. ആയതു ൧-ാമതു തനിക്കു പാൎപ്പാൻ ഒരടി ഭൂമിപോലും അനുഭവം ഇല്ലാതിരിക്കുമ്പോൾ ആരാജ്യം മുഴുവനും തന്റെ സന്തതിക്കു അവകാശമായി ലഭിക്കുമെന്നും ൨-ാമതു അവനും അവന്റെ ഭാൎയ്യയും വയസ്സന്മാരും സന്തതിയില്ലാത്തവരും ആയിരിക്കുമ്പോൾ മച്ചിയും കിഴവിയുമായ അവന്റെ ഭാൎയ്യ അവനു ഒരുപുത്രനെ പ്രസവിക്കുമെന്നും ഇവനിൽനിന്നു ആകാശത്തിലെ നക്ഷത്രംപൊലെയും കടപ്പുറത്തെ മണൽപോലെയും സന്തതികളെ വൎദ്ധിപ്പിക്കുമെന്നും ൩-ാമതു അവന്റെ സന്തതിയിൽ സകല ജാതികളും അനുഗ്രഹിക്കപ്പെടും എന്നും ആയിരുന്നു. ഈ വാഗ്ദത്തപ്രകാരം ഇസഹാക്കഎന്നു ഒരുപുത്രൻ ജനിക്കപ്പെട്ടപ്പോൾ ദൈവം അബ്രാമിനെ പരീക്ഷിപ്പാനായി ഇസഹാക്കിനെ ബലികഴിക്കണമെന്നു കല്പിച്ചു ഇസഹാക്കു തനിക്കു ഏകപുത്രനും തന്റെ വാൎദ്ധക്യത്തിന്റെ സന്തതിയും ആയിരുന്നിട്ടും ദൈവത്തിൽ തനിക്കു പൂൎണ്ണശരണവും ധൈൎയ്യവും ഉണ്ടായിരുന്നതുകൊണ്ടു ഇസഹാക്കിനെ ബലികഴിപ്പാനായി അബ്രാഹം ഉറച്ചു അപ്പോൾ ദൈവത്തിന്റെ മാലാഖാ അബ്രാമിനെ വിലക്കി പറഞ്ഞ വചനമാണ മെൽ എഴുതിയ പാസോക്കാ ഇതിൽനിന്നു അബ്രാഹമിന്റെ സന്തതി എന്നുപറയുന്നതു ആരെന്നും ആസന്തതിയിൽ ഭൂമിയിലെ സകലജാതികളും അനുഗ്രഹിക്കപ്പെടുന്നതു എങ്ങനെഎന്നും ഇതിൽനിന്നു നാം പഠിപ്പാനും ചെയ്വാനും ഉള്ളതു എന്തെന്നും ആലോചിക്കാം.

൧-ാമതു അബ്രാഹാമിന്റെ സന്തതിഎന്നു ഇതിൽ പറഞ്ഞിരിക്കുന്നതു ആർ എന്നു

ആദ്യം വിചാരിക്കാം നിന്റെ സന്തതിയിൽ ഭൂമിയിലെ സകലജാതികളും അനുഗ്രഹിക്കപ്പെടും എന്നുള്ള വാഗ്ദത്തത്തിൽ സന്തതി എന്നു പറയുന്നതു അബ്രാഹമിന്റെ ജഡപ്രകാരമുള്ള മക്കൾ അല്ലാ. എന്തെന്നാൽ ജഡപ്രകാരമുള്ള മക്കൾ ആയിരുന്നു. എങ്കിൽ സന്തതികൾ എന്നു പറയുമായിരുന്നു. എന്നുതന്നെയുമല്ല. ജഡപ്രകാരമുള്ള മക്കളായിരുന്ന യൂദന്മാരോടു ഈ വാഗ്ദത്തവും അനുഗ്രഹങ്ങളും സംബന്ധിക്കുന്നതല്ല നിന്റെ സന്തതിയിൽ ഭൂമിയിലെ സകല ജാതികളും അനുഗ്രഹിക്കപ്പെടും എന്നുള്ള ഈ ആനുഗ്രഹം ഈശോമിശിഹായെക്കുറിച്ചും താൻമൂലം ലോകം ഒക്കെയ്ക്കും വരുവാനുള്ള വീണ്ടരക്ഷയെക്കുറിച്ചും ആകുന്നു. ശുദ്ധമുള്ള പൌലൂസ ഗലാത്തിക്കാർക്കു എഴുതിയ കുറിയിൽ ൩-ാം അദ്ധ്യായത്തിൽ ഈ വാഗ്ദത്തത്തെ കുറിച്ചു വ്യാഖ്യാനിച്ചിട്ടുള്ളതു വായിച്ചു നോക്കുമ്പോൾ അബ്രാഹമിന്റെ സന്തതി എന്നു ഇവിടെ പറഞ്ഞിരിക്കുന്നതു യൂദന്മാർ അല്ല എന്നു തെളിവാകുന്നു. എന്തെന്നാൽ ഗലാത്തിയാ ൩-൧൬-ൽ പൌലോസു പറയുന്നതു അബ്രാഹമിനും അവന്റെ സന്തതിക്കും വാഗ്ദത്തങ്ങൾ ചെയ്യപ്പെട്ടിരുന്നു. സന്തതികൾക്കു എന്നു അനേകത്തെ സംബന്ധിച്ചല്ലാ. നിന്റെ സന്തതിക്കു എന്നു ഏകത്തെ സംബന്ധിച്ചത്രെ. അവൻ പറയുന്നതു അവൻ മിശിഹായാകുന്നു. ഇതിനാൽ അബ്രാഹമിന്റെ സന്തതി എന്നു പറഞ്ഞിരിക്കുന്നതു അബ്രാഹമിന്റെ വാഗ്ദത്ത സന്തതിയായ യേശുമിശിഹായാകുന്നു. നിന്റെ സന്തതിയിൽ സകലജാതികളും അനുഗ്രഹിക്കപ്പെടുമെന്നുള്ള ഈ വാക്യത്തിൽ ദൈവം മിശിഹാമൂലം ഭൂമിയിലെ സകല ജാതികൾക്കും ചെയ്വാൻ ഇരുന്ന ആമഹാവലിയ ദയയുടെയും അനുഗ്രഹങ്ങളുടെയും വിവരം സ്പഷ്ടമായും മുമ്പുകൂട്ടിയും അബ്രാഹാമിനോടു ദീർഘദർശനമായി പറയപ്പെട്ടു ഇതിനാൽ വീണ്ട രക്ഷകനായ കർത്താവു അബ്രാഹാമിന്റെ ഗോത്രത്തിൽ നിന്നു ജനിക്കണമെന്നും താൻ ഇസ്രായേൽ ജനമാകുന്ന ഒരുക്കൂട്ടർക്കു മാത്രമല്ല ഭൂമിയിലെ സകലജാതിക്കും സകലജനത്തിനും മനുഷ്യജാതി ഒക്കെയ്ക്കും രക്ഷിതാവായി തീരണമെന്നും ദൈവം വെളിപ്പെടുത്തി,

൨-ാമതു അബ്രാഹമിന്റെ സന്തതിയായ മിശിഹായിൽ നിന്നു ഭൂമിയിലെ സകല ജാതികളും അനുഗ്രഹിക്കപ്പെടുന്നതു എങ്ങനെ എന്നു നമുക്കു വിചാരിക്കാം സ്വർഗ്ഗം ദൈവത്തിന്റെ സിംഹാസനം ആകുന്ന പ്രകാരം തന്നെ ഭൂമി ആകൽക്കറുസായുടെ ഇരിപ്പിടമായിട്ടു തീർന്നിരിക്കുന്നു.—ആകൽക്കറുസായെ ഈ ലോകത്തിന്റെ പ്രഭു എന്നത്രെ ) ശുദ്ധപുസ്തകത്തിൽ വിളിച്ചിരിക്കുന്നതു ഈ ലോകത്തിന്റെ പ്രഭുവായ പിശാചു ഭൂമിയിൽ അവന്റെ സിംഹാസനത്തെ ഉറപ്പിച്ചും ഭൂമിയിലെ സകല മനുഷ്യരും പാപത്താൽ അവന്റെ അടിമകളും പ്രജകളും ആയിത്തീരും അവൻ വാഴുമ്പോൾ പാപത്തിൽ, ആക്കപ്പെട്ടിരിക്കുന്ന മനുഷ്യർക്കു പിശാചിൽ നിന്നു യാതൊരു അനുഗ്രഹങ്ങളും നന്മയും ലഭിക്കപ്പെടുവാൻ പാടില്ല.

കർത്താവായ മിശിഹാ കന്യകയിൽനിന്നു ജനിച്ചനാൾവരെയും യൂദന്മാർ ഒഴികെ ഭൂലോകം മുഴുവനും കല്ലും മരവും പൊന്നും വെള്ളിയും കൊണ്ടുള്ള വിഗ്രഹങ്ങളെയും ജീവനില്ലാത്ത ദേവന്മാരെയും വന്ദിച്ചു സത്യത്തെ പരിഗ്രഹിക്കാതെയും തിരിച്ചറിയാതെയും അശേഷം മൂഢതയിലും അറിവില്ലായ്മയിലും നടന്നു. അങ്ങിനെയുള്ളവർക്കു നിത്യരക്ഷയുടെ വഴിയെ വെളിപ്പെടുത്തിട്ടില്ലാഞ്ഞു എന്നാൽ കർത്താവു വന്നു മരിച്ചുയർത്തപ്പോൾ നിങ്ങൾ ലോകം ഒക്കെയിലും പോയി സകല ജാതികളോടും ഏവൻഗേലിയോൻ പ്രസംഗിപ്പീൻ എന്നുള്ള ദിവ്യകല്പനപ്രകാരം ശ്ലീഹന്മാരും പിന്നെയുണ്ടായി ശുദ്ധമുള്ള ബാവാന്മാരും ഭൂമിയുടെ നാലുഭാഗത്തേക്കും പുറപ്പെട്ടു മിശിഹായെ പ്രസംഗിച്ചു ഇപ്പോൾ എത്രയൊ ലക്ഷം ജനം കർത്താവിനെ കുമ്പിടുകയും തന്റെ രക്ഷയിൽ ശരണപ്പെടുകയും ചെയ്യുന്നു. ഇവർ ഒക്കയും കർത്താവിൽ അനുഗ്രഹിക്കപ്പെടുകയും ചെയ്തിരിക്കുന്നു. അബ്രാഹാമിന്റെ സന്തതിയിൽ ഭൂമിയിലെ സകലജാതികളും അനുഗ്രഹിക്കപ്പെടും എന്നു മൊറിയാ എന്നമലയിൽ വച്ചു പിതാവായ ദൈവം വാഗ്ദത്തം ചെയ്തപ്രകാരം അബ്രാമിന്റെ സന്തതിയും ഗാഗുൽത്താമലയിൽ ബലികഴിക്കപ്പെട്ട കുഞ്ഞാടുമായി കർത്താവീശോമിശിഹായിൽ ഭൂമിയിലെ ലക്ഷോലക്ഷം ജനം ആനന്ദിക്കയും ആഹ്ലാദിക്കയും രക്ഷിക്കപ്പെടുകയും ചെയ്തിരിക്കുന്നു. മലയാളത്തുള്ളവരായ നമ്മുടെ ജാതി തന്നെയും പണ്ടു വിഗ്രഹാരാധനക്കാരും രക്ഷിതാവിനെ കുറിച്ചു അറിവില്ലാത്തവരും ആയിരിക്കുമ്പോൾ ശുദ്ധമുള്ള ശ്ലീഹാ മാർതോമ്മായും പിന്നീട അന്ത്യോഖ്യയിൽ നിന്നു അനേകം ബാവാന്മാരും മെല്പട്ടക്കാരും ഓരൊകാലത്തു നമ്മുടെ ഇടയിൽ വന്നു അറിവില്ലാത്ത നമ്മുടെ ജനത്തിനു അബ്രാഹാമിന്റെ സന്തതിയായ മിശിഹായെക്കുറിച്ചുള്ള അറിവു ചൊല്ലിതന്നു അതിനെ നമ്മുടെജനം വിശ്വസിച്ചു മാമോദീസാ മുഴുകി നാമം കർത്താവീശോമിശിഹായുടെ മുമ്പാകെ നമ്മുടെ മുഴങ്കാലിനെ മടക്കി അപ്പോൾ നിന്റെ

സന്തതിയിൽ ഭൂമിയിലെ സകലജാതികളും അനുഗ്രഹിക്കപ്പെടും എന്നുള്ള ദൈവത്തിന്റെ അനുഗ്രഹവും വാഗ്ദത്തവും മലയാളത്തും നിവൃത്തിയായി ഇതുപോലെ എതെല്ലാം ദേശത്തു ആരെല്ലാം കർത്താവീശോമിശിഹായിൽ വിശ്വസിക്കുന്നുവൊ അവിടെഒക്കയും ഈ വാഗ്ദത്തവും ദീർഘദർശനവും നാൾതോറും നിവൃത്തിച്ചു കൊണ്ടിരിക്കയാകുന്നു. നമ്മുടെ ചുറ്റും അനെകം വിഗ്രഹാരാധനക്കാരും കാഫ്രരും ഇപ്പോഴും ഉണ്ടെങ്കിലും കാലക്രമെണ ഭൂലോകം മുഴുവനും കർത്താവിനു കീഴ്പ്പെട്ടെണ്ടതാകുന്നു. ഈ ദീർഘദർശനം നാശതൊറും നിവൃത്തിച്ചു കൊണ്ടിരിക്കുന്നു. എന്നാൽ ഇതു എന്തുപറയും ഇതിന്റെ നിവൃത്തി മുഴുവനായിട്ടില്ലാ എതുകാലത്തു സകലജാതിയും സകല ജനവും കർത്താവീശൊമിശിഹായിൽ വിശ്വസിക്കുന്നുവൊ അന്നാണ ഈ വാക്യത്തിന്റെ പൂർണ്ണനിവൃത്തി ഉണ്ടാകുന്നതു സത്യത്തെ ഗ്രഹിച്ചും വിശ്വസിച്ചും ഇരിക്കുന്നവരായ നമുക്കു ഈ വാഗ്ദത്തം എത്രയൊ ഇമ്പമായിട്ടുള്ളതാണ അന്ധതയിലും ക്രൂരതയിലും അകപ്പെട്ടിരുന്ന നാം വെളിച്ചത്തെ കണ്ടതു ഈ വാഗ്ദത്തത്താൽ അല്ലയൊ കള്ളന്മാരിൽ നിന്നു ഘെമദണ്ഡങ്ങൾ സഹിച്ച ഒരു വഴിയാത്രക്കാരന്റെ മുറിവുകൾ മെൽ നല്ല ശമറയക്കാരൻ എണ്ണയും വീഞ്ഞും പകന്നു കത്തിവെച്ചു എന്നു വെദപുസ്തകത്തിൽ പറയുന്നതുപോലെ കർത്താവീശൊമിശിഹായിൽ ഉള്ള സത്യവിശ്വാസം മനുഷ്യജാതിയുടെ ആത്മീകമുറിവുകൾ മെൽ ദിവ്യഅറിവും ഉപദേശവും ആകുന്നു. എണ്ണയും വീഞ്ഞും പകന്നിരിക്കുന്നിനാൽ സൌഖ്യപ്പെടുവാൻ എളുപ്പമായിരിക്കുന്നു. —കർത്താവിലുള്ള അനുഗ്രഹം ആത്മീകപ്രകാരം നമ്മുടെ ആത്മാക്കളുടെ രക്ഷക്കായി തന്നിരിക്കുന്നു.

ശെഷം തുടരും.

൧ാം പുസ്തകം ൧൧ാം ലക്കം പത്രികയുടെ ൧൭ാ-ം പുറത്തിൽ പ്രസിദ്ധപെടുത്തിയിരിക്കുന്ന പ്രകാരം പഴയസെമിനാരിയിൽ സുറിയാനിപണ്ഡിതൻ വട്ടശെരിൽ ബഹുമാനപെട്ട ഗീവറുഗീസു കത്തനാർ അവർകൾക്കു ശ്രു: അന്തോഖ്യാ സിംഹാസനത്തിങ്കൽ നിന്നു അദെഹത്തിനു മലങ്കര മല്പാൻ എന്ന മാന്യ സ്ഥാനം കല്പിച്ചു കൊടുത്തിട്ടുള്ളതിന്റെ സ്ഥാനചിഹ്നങ്ങൾ ഇപ്പോൾ വന്നുചെന്നിരിക്കുന്നതിൽ ഉള്ള സന്തോഷത്തെ പറഞ്ഞുകേൾപ്പിക്കത്തക്കതല്ലാ-

നോട്ടീസ

കൊട്ടയാംമുതൽ തെക്കൊട്ടുള്ള മലങ്കര ഇടവകപത്രികയുടെ പത്രവരി പിരിക്കുന്നതിനായി സെമിനാരി ശിപായി ആയിരുന്ന കൊല്ലം ആദിച്ചനെല്ലൂർ പ്രവൃത്തിയിൽ തഴുത്തലച്ചേരിയിൽ പുത്തൻവീട്ടിൽ മുത്തുകറുപ്പൻ മുത്തുകറപ്പപിള്ളയെ നിയമിച്ചു രസീതു ഒപ്പിട്ടു എല്പിച്ചിരിക്കുന്നതിനാൽ പത്രവരി കൊടുപ്പാൻ ഉള്ളവർ എല്ലാവരും ഈയാളുടെ പക്കൽ മാത്രം കൊടുത്തു രസീതു വാങ്ങിക്കെണ്ടതും അവധിപറഞ്ഞു ബുദ്ധിമുട്ടിക്കാതെ അവരവർ കൊടുപ്പാനുള്ള പത്രവരി ദയവായി ഉടനെ കൊടുത്തയക്കണമെന്നു ഇതിനാൽ അറിവിച്ചുകൊള്ളുന്നു. എന്ന ൧൦൬൭മാണ്ടു മീനമാസം ൧൦ന

മാനെജർ പി- ജെ- ഇട്ടൂപ്പു

തിരുവിതാംകൂർ ഗവൎമ്മെന്റു ബുക്കുറജിസ്തരിൽ വൈദ്യമാലിക സ്വ- വലിയനമസ്കാരം ൻൻ. നോമ്പിന്റെ നമസ്കാരം ൧ം നമ്പരുകളിൽ പകൎപ്പവകാശം റജിസ്തർ ചെയ്തിരിക്കുന്നു.

## മലങ്കര ഇടവകപ്പത്രിക.

### പത്രിക വിലവിവരം.

| | | | |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | ബ്രിട്ടീഷ | രൂപാ | ചക്രാ |
| ഒററപ്രതിക്കു | | ൧ | ൧൨ |
| | | ,, | ൨ |

### പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ,, | ൧ |

## NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചുടിപ്പുര മാനേജൎക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽസ്റ്റാമ്പായൊ തപാൽസ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌൻറ വകവച്ചുതരേണ്ടതാകുന്നു.

### പരസ്യം.

മലങ്കരസുറിയാനി സുവിശേഷസമൂഹംവകക്കു ആരെങ്കിലും ദ്രവ്യസഹായം ചെയ്യുന്നതു കൈപ്പററുന്നതിനു സിക്രട്ടറി സ്നേഹപുരസ്സരം കാത്തിരിക്കുന്നു.

### വിഷപ്പട്ടി കടിക്കുന്നതിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴു ദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നുദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിൻെറ വിവരവും ഗുളികയോടുകൂടി കിട്ടുന്നതാകുന്നു ഈ ഗുളികകൾ കോട്ടയത്തു സുറിയാനി സംമ്മനാരിയിൽ വില്പാനുണ്ടു. ഗുളിക ഒന്നിനു വില രൂപാ കാൽ. ആവശ്യമുള്ളവർ വാങ്ങികൊള്ളുവാൻ ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

MAR THOMAS PRESS
KOTTAYAM